ന്നെത്തിയ ഒരു താപസൻ വിളിച്ചുപറയുകയാണ്. ഭിക്ഷുവിൻെറ ആസുരത്വം അവിടെ വച്ചുതന്നെ അദ്ദേഹം ഉച്ചാടനം ചെയ്തുകളയുകയും ചെയ്യുന്നു. മനുഷ്യരെ ആവേശിക്കുന്നതേതും ആസുരമാണോ?

റിൻപോഷേ സാവധാനമാണ് പ്രത്യുത്തരം കൊടുക്കുന്നത്, അവനവനോടെന്നപോലെ. തിബത്തിലെ സന്യാസിമഠത്തിലേക്ക്, ഭാവാന്തരത്തിൻെറ ദുർഗ്ഗമപഥത്തിലേക്ക്, ആദ്യമായി കാലെടുത്തുവച്ച ഒരന്വേഷിയെ അപ്പോൾ അദ്ദേഹം ഓർമ്മിച്ചിരിക്കാം: അധ്യാത്മിക ജീവിതവും മററുതരത്തിലുള്ള ജീവിതവും തമ്മിൽ എന്തെങ്കിലും സംഘർഷമുള്ളതായിത്തന്നെ മനുഷ്യൻ മനസ്സിലാക്കുക, വളരെ വൈകിയാണ്. സ്വയം തിരിച്ചറിവാൻവേണ്ടിയുള്ള സർഗ്ഗകർമ്മം എല്ലായ്പോഴും യശസ്സിൻെറ മാർഗ്ഗമായ്ക്കൊള്ളണമെന്നില്ല. ലളിതമായ കാരണം മററു മനുഷ്യർക്ക് പരിഗ്രഹിക്കാൻ താൽപ്പര്യമില്ലാത്ത ഒരു മണ്ഡലമാണ് നിങ്ങളുടെ പ്രാപ്യസ്ഥാനമെന്നതുതന്നെ. മാധുര്യം ആസുരമായിക്കൊള്ളണമെന്നില്ല. ഐന്ദ്രിയാനുഭൂതികൾ മനുഷ്യനെ മററ് അപാരതകളിൽ നിന്ന് വ്യതിചലിപ്പിക്കുമെന്നത് വാസ്തവമാണ്. പക്ഷേ, ആ അപാരതകൾ നാം നിഷേധിക്കുന്നില്ലെന്നിരിക്കട്ടെ; അപ്പോൾ കല ശാപമായിത്തീരുകയില്ല. യാതനയിൽ നിന്നോ കയ്പിൽനിന്നോ അല്ല, മഹത്തായ കല ഉരുവാകുന്നത്. ധ്യാനത്തിൽ നിന്നാണ്; വസ്തുക്കളോട്, പ്രതിഭാസങ്ങളോട് പുലർത്തുന്ന നിത്യമായ വിസ്മയത്തിൽ നിന്നാണ്. വേദന ഫലരഹിതമെന്ന് ഇതിനർത്ഥമില്ല. പക്ഷേ, സ്വന്തംവേദന അതിലംഘിച്ച മനുഷ്യനുമാത്രമേ അഗാധമായൊരു സൃഷ്ടി നിർവഹിക്കാൻ കഴിയുന്നുള്ളു. ആത്മീയ ശിക്ഷണത്തിലൂടെയേ, മനുഷ്യൻ അതിലംഘനത്തിന് ശക്തനാവുന്നുള്ളു. സരതുഷ്ട്രയെപ്പോലെ ഘോരനായൊരു പ്രവാചകനെ സൃഷ്ടിച്ച നിങ്ങളുടെ എഴുത്തുകാരന് നേരിട്ട ആന്തരശൈഥില്യം ഓർമ്മിക്കുക. ഒരർത്ഥത്തിൽ പത്മസംഭവന് സദൃശനായ ആ മനുഷ്യൻ, ഉന്നതമയൊരു ഭാവാന്തരം സങ്കല്പിക്കാൻ മുതിർന്ന ആ മനുഷ്യൻ ചിതറിപ്പോയത് ഈ ചിട്ടയുടെ അഭാവം മൂലമാണ്. സ്വയം മുക്തമായ ഒരു അവസ്ഥ രചനകളിൽ വരികയെന്നത് എളുപ്പമല്ല. സ്വന്തം അഹങ്കാരങ്ങളോട്, ഭീതികളോട്, ആകുലതകളോട് ബദ്ധനാവാതിരിക്കുമ്പോഴേ അത്തരമൊരു വസ്തു നിഷ്ഠത കൈവരൂ. ആധ്യാത്മിക യാഥാർത്ഥ്യത്തിലേക്കുള്ള ആദ്യത്തെ ചുവടാണത്. അതോടെ നിങ്ങളുടെ ശബ്ദം നിങ്ങളുടെ മാത്രമല്ലെന്ന് ബോധ്യമാവും. നിസ്സംഗമായ സ്വീകാരത്തിലൂടെ പ്രാപ്തമാവുന്ന അവബോധമാണത്.

മറെറാരു ലാമയോട്, തനിക്ക് ഈ സംന്യാസിമഠങ്ങളൊന്നിൽ വന്ന് താമസിക്കണമെന്ന് ഹാർവേ പറയുമ്പോൾ, നിഷേധാത്മകമായ ഉത്തരമാണ് ലഭിക്കുന്നത്. വെളിച്ചം തേടിയുള്ള യാത്രകൾ നിരവധി വഴികളിലൂടെയാണ്, ജീവിതത്തിൽ—കണക്കും സാഹിത്യവും അഭ്യസിച്ച ഈ ചെറുപ്പക്കാരൻ ലാമ, ഹാർവേയോട് ആർക്കും പരിഗ്രാഹ്യമായ ഒരു കർമ്മപദ്ധതിയാണ് നിർദ്ദേശിക്കുന്നത്. സാങ്കേതിക ശാസ്ത്രത്തേയോ, രാഷ്ട്രീയാവബോധത്തേയോ മിഥ്യയായിക്കാണാനല്ല, അദ്ദേഹം ഉപദേശിക്കുന്നത്. അവയ്ക്കുമുകളിൽ സ്വയം പ്രതിഷ്ഠിക്കാനുമല്ല. ഇന്ന് മനുഷ്യരാശി നിലനിൽക്കുന്നത് കേവലം ചില ഭരണാധികാരികളുടെ വിരൽത്തുമ്പത്താണെന്ന അവസ്ഥ അയഥാർത്ഥമല്ല. അതുകൊണ്ടുതന്നെ, പ്രവർത്തിക്കുക എന്നതിൽ ശ്രേഷ്ഠതയാണുള്ളത്. ജീവിതം പരിത്യജിക്കപ്പെടരുത്; നിങ്ങൾക്ക് വേദ്യമായ അനുഭൂതികളിലൂടെ, ജീവിതം വേറൊരു രീതിയിൽകാണാൻ പഠിക്കയാണ് വേണ്ടത്. ചില സാധാരണ കർഷകരിൽപ്പോലും താൻ ആധ്യാത്മിക വ്യക്തിത്വം ദർശിച്ചിട്ടുണ്ടെന്ന് ഈ ലാമ ഹാർവേയോട് സമ്മതിക്കുന്നു.

**ഈ ഭൂമിയാകെ ബുദ്ധനുള്ള അർപ്പണമായി കരുതുന്ന ലദ്ദാഖിലെ തത്ത്വസംഹിതയിൽ വിവേകവും കാരുണ്യവുമുണ്ട്. ആരോഗ്യകരമായൊരു സഹവാസത്തിൻെറ മാതൃകകൾ നമുക്കതിൽനിന്നു ലഭിക്കുന്നു.**

●●

ലദ്ദാഖിലെ ഏററവും ഉയരം കൂടിയ ഗോ-സാങ് എന്ന സന്യാസിമഠത്തിലേക്കുള്ള യാത്രയിൽ ഹാർവേ, വീണ്ടും തനിച്ചാവുന്നു. ലാമയുടെ ഹസ്തതലത്തിലെ വജ്രം പ്രസരിപ്പിക്കുന്ന നിശ്ശബ്ദത, ആ ധവളനിരകളിൽ അനുഭവസ്ഥമാവുന്നു. പാറകളിൽ നിഴലുകൾ, കൊഴിഞ്ഞുവീണ ഒരു തൂവൽ അകലെ, ഒരു വിഹംഗ ശ്രുതി, ശിലകൾക്കിപ്പുറം പനിനീരുകൾ—കാററിലൂടെ എത്രയോ ദൂരെനിന്നും പാറിയെത്തിയ ആ പരാഗങ്ങൾ, വിരിയലിൻെറ അനിഷേധ്യത വിളംബരം ചെയ്യുന്നു. ഇത്രയും ഏകാന്തമായൊരു ദൃശ്യം വേറില്ലെന്നിരിക്കിലും, ഹാർവേ, തനിച്ചാവുന്നില്ല. അർദ്ധവൃത്താകൃതിയിൽ ഒരുക്കിവച്ച കല്ലുകളോ പ്രാർത്ഥനാധ്വജങ്ങളോ കാരണമല്ല. ദൂരെ കാണാവുന്ന ഗോ-സാങ്, സംന്യാസിമഠവും അതിൻെറ പിറകിലെ ശുഭ്രവിഹായസും, തന്നിൽ നിന്ന് വിഭിന്നമല്ലെന്ന് വെളിപ്പെടുന്ന നിമിഷമാണത്. സത്ത, അപ്പോൾ കാററുപോലെ അസ്പൃശ്യമാവുന്നു. വിക്ഷോഭങ്ങൾ നിലച്ച ചേതനയിൽ, നിശ്ചലമായ ജലത്തിൽ നിലാവെന്നപോൽ, കേവലമായൊരു പൂർണ്ണിമ തെളിയുന്നു. ഈ പരമകാഷ്ഠയിൽ ഒരനുഭവവും തിരസ്ക്കരിക്കപ്പെടുകയല്ല. എല്ലാം സ്വീകരിക്കപ്പെടുന്നു, അവയുടെ ക്ഷണവർത്തിയായ ഉള്ളടക്കത്തിൽ.

കാലമല്ല നമുക്ക് മൂർത്തമായനുഭവപ്പെടുക, സ്ഥലമാണ്, പലപ്പോഴും. സ്ഥലം (SPACE) കാലത്തേക്കാൾ ഗോചരമാണ്. ഒരു ഹിമപ്പരപ്പോ നക്ഷത്ര ഭരിതമായ ആകാശമോ സാഗരതീരമോ ഏത് ഗോപുരഘടികാരത്തേക്കാളേറെ വിജൃംഭണം മനുഷ്യമനസ്സിൽ ഉളവാക്കുന്നു. പുറം കടലിൽ, ഹിമവൽ പാർശ്വങ്ങളിൽ, അരണ്യതലങ്ങളിൽ മനുഷ്യൻ അനുഭവിക്കുന്ന കാലരാഹിത്യം ഈ വിജൃംഭണം ഹേതുവാണ്. എപ്പോഴെങ്കിലുമൊരിക്കൽ ആ സ്ഥലസീമ (Expanse) അഭിമുഖീകരിച്ചിട്ടുണ്ടെങ്കിൽ, നിങ്ങൾ ഹാർവേയുടെ വാക്കുകളിലെ യോഗാത്മകമായ പൊരുളിനെക്കുറിച്ച് സന്ദേഹിയാകയില്ല. സത്ത കാററുപോലെ അസ്പൃശ്യമാവുന്നുവെന്നത് അപ്പോൾ അലങ്കാരമല്ല. ഏതായാലും നാം തിരിച്ചുവരുന്നു, ഗോ-സാങ് മഠത്തിലേക്കുള്ള മലമ്പാതയിലെ പനിനീരുകളിൽ നിന്നും, നീലിച്ച വിസ്തൃതിയിൽ നിന്നും— ചന്ദ്രകീർത്തിയുടെ പ്രഭാഷണങ്ങളൊന്നിലേക്ക്. തനിക്ക് ചുററുമുള്ള സമസ്ത ജീവനും കഴരറ്റപ്പെടുന്നതുവരെ, താൻ നിർവാണപദം കാംക്ഷിക്കുകയില്ലെന്ന് പറയുന്ന ബോധിസത്വനെ അദ്ദേഹം അതിൽ പരാമർശിക്കുന്നു. അല്ലലുകളേതുമില്ലാത്ത ഒരു ചുററുപാടിൽ നിന്ന്, ഈ പ്രപഞ്ചത്തിന് ആപേക്ഷികയാഥാർത്ഥ്യമേയുള്ളുവെന്നോ, ഇതിനപ്പുറത്തെ ശൂന്യത ജ്വാലാഭമെന്നോ സങ്കല്പിക്കുക പ്രയാസമല്ല; പക്ഷേ, തങ്ങളുടേതല്ലാത്ത കുററത്തിന് ശിക്ഷ സഹിക്കേണ്ടിവരുന്നു അസംഖ്യം അശരണരെ സംബന്ധിച്ച് അത്തരം സങ്കല്പം പാഴാണ്. നിർബീജാവസ്ഥ യഥാർത്ഥമെങ്കിൽ, ബീജാവസ്ഥയും യഥാർത്ഥമാണ്—അതിലെ ശോകത്തിൻെറ ബീജങ്ങളും. ഹാർവെ പകർന്നുതരാൻ ശ്രമിച്ച സുതാര്യാവസ്ഥയിൽ, അത് ഒരു ജലാർക്കംപോലെ തെളിയുന്നു; ശോകഹാരിയായ അവലോകിതേശ്വരൻെറ പഥവും. ഒരു വൃക്ഷകാണ്ഡത്തിൽ, ഒരു ശിലാപാളിയിൽ ദൈവമുഖം തിരിയുന്നതിലേറെ അടിയന്തരമായ കർത്തവ്യം നിരാധാരയായ ഒരു വൃദ്ധയുടെ കണ്ണീർ തുടയ്ക്കുകയല്ലേയെന്ന് ചോദിക്കുന്ന ഒരു നാഗരികസ്ത്രീയെ ഹാർവെ കണ്ടുമുട്ടുന്നുണ്ട്—ഏറെ ശുഷ്കിച്ചുപോയ ഒരു വീക്ഷണമാണിതെന്ന് തോന്നുന്നു. 'വിപശ്വാനം' എന്ന അവസ്ഥ മനുഷ്യനെ സഹജീവികളിൽ നിന്ന് അകററുകയല്ല ചെയ്യുക. താമസഭാവങ്ങൾ കൊഴിഞ്ഞുപോവുന്ന അത്തരം മനസ്സിൽ, ജീവിതത്തിന് ഒരു വ്യാപനമാണ് സിദ്ധിക്കുക. എന്തെല്ലാമോ ആർത്തികളുമായി വശം കെട്ടുപോയ ഒരു സംസ്കൃതിക്ക് അത്തരം മനുഷ്യരേയാണ് ഇന്ന് ആവശ്യം. വൃക്ഷകാണ്ഡത്തിൽ ദൈവമുഖം ദർശിച്ച അന്വേഷിക്ക് ഒരു വൃദ്ധയുടെ കണ്ണീര് കൂടുതൽ ഗാഢമായി മനസ്സിലാവുകയേയുള്ളു. ലദ്ദാഖിലെ സംന്യാസി മഠങ്ങളിൽ അലഞ്ഞ് ആ മഞ്ഞും നിലാവും ഉൾക്കൊണ്ട് ധന്യനായ ഹാർവേയോ ആ അനുഭവം പങ്കുപററിയ നമ്മളോ തഥാഗതന്മാരാവുകയില്ല. എങ്കിലും ഇത്തരം അന്വേഷണങ്ങൾ ജൈവശോഭയാർന്ന ഒരു ഉറയൂരൽ അർത്ഥമാക്കുന്നു.





എം. കൃഷ്ണൻനായർ

# സാഹിത്യവാരഫലം

ചെറിയ കാററു വീശുമ്പോൾ ചാഞ്ഞും ചരിഞ്ഞും നില്ക്കുന്ന നിലവിളക്കിലെ ദീപം പോലെ, കാമുകി കള്ളം പറയുമ്പോൾ കാമുകൻ അതു വിശ്വസിക്കുന്നുവെന്ന രീതിയിൽ വിധേയത്വം ഭാവിച്ചുകൊള്ളണം. ഇല്ലെങ്കിൽ പലഭാവങ്ങൾ അവൾക്കുണ്ടാകും. ചിലർ കോപിക്കും. വേറെ ചിലർ പുച്ഛരിക്കും. മററുചിലർ—അവരാണ് ഈ ലോകത്തു കൂടുതൽ—കരയും. അവൾ ദേഷ്യപ്പെട്ടാൽ അവനും ദേഷ്യപ്പെടും. പുച്ഛരിച്ചാൽ അവനും പുച്ഛരിക്കും. എന്നാൽ കരഞ്ഞാൽ അവൻ ആശ്വസിപ്പിക്കാൻ ചെല്ലും. പറയുന്നതു കള്ളമാണെന്നു മനസ്സിലാക്കിക്കൊണ്ടുള്ള ആശ്വസിപ്പിക്കലിന് ആർജ്ജവം കാണില്ല. എങ്കിലും പുരുഷന് സന്നദ്ധത കാണും അതിന്. സാഹിത്യകാരന്റെ രചന നല്ലതല്ലെന്നു ആസ്വാദകൻ അഭിപ്രായപ്പെട്ടാൽ കരയുന്നവർ തുലോം വിരളം. നേരേമറിച്ചു കോപിക്കുന്നവരും പുച്ഛരിക്കുന്നവരും ധാരാളമത്രേ. കോപം കൂടിയാൽ എഴുത്തുകാരൻ എന്തുതന്നെ ചെയ്യുകയില്ല! അതിന് ആസ്വാദകന്റെ പ്രതികരണം അയാളുടെ സംസ്കാരത്തെ ആശ്രയിച്ചിരിക്കും. എഴുത്തുകാരന്റെ പ്രവർത്തനംപോലുള്ള പ്രതിപ്രവർത്തനം അയാൾ നടത്തിയെന്നു വരും. വേറെ ചിലർ മൗനമവലംബിക്കും. എന്നെപ്പോലുള്ളവർ താൽകാലികമായി കോപിച്ചിട്ട് 'അല്ലെങ്കിൽ മറയത്തു പോകട്ടെ അത്' എന്നു വിചാരിക്കും. പക്ഷേ, രചയിതാവു കരഞ്ഞാൽ ആസ്വാദകൻ കാമുകനെപ്പോലെയാവും. വിമർശനം വായിച്ചിട്ട് 'ഞാൻ താങ്കളുടെ വാക്കുകൾ വായിച്ച് ഏറെനേരം കരഞ്ഞു. എന്റെ വീട്ടിൽ മണ്ണെണ്ണവിളക്കേയുള്ളു. അതിന്റെ ദീപത്തിനടുത്തുവച്ചാണ് ഞാൻ കലാകൗമുദി വായിച്ചത്' എന്നെനിക്ക് എഴുതി അയച്ച ഒരു രചയിതാവിന്റെ രചനകളെക്കുറിച്ച് ഇതിനു ശേഷം ഞാനൊന്നും എഴുതിയിട്ടില്ല. വിമർശനം രചനയുടെ പ്രസിദ്ധീകരണത്തിനു തടസ്സം വരുത്തുമോ? ഇല്ലെന്നാണ് എന്റെ വിചാരം. ഒരുപക്ഷേ, തടസ്സം സൃഷ്ടിക്കുമെങ്കിൽ, വീട്ടിൽ മണ്ണെണ്ണവിളക്കു മാത്രമുള്ള ഒരു സാധുവിനെ ഞാൻ ഉപദ്രവിക്കരുതല്ലോ. അദ്ദേഹത്തിനു കിട്ടാവുന്ന പ്രതിഫലം കിട്ടിക്കൊള്ളട്ടെ എന്നേ വിചാരിക്കൂ. ഇവിടെ ഒരു ചോദ്യമുയരുന്നു. നിരൂപകധർമ്മം പ്രാഡ്വിവാകധർമ്മംപോലെയല്ലേ? അവിടെ സഹതാപത്തിനു സ്ഥാനമെവിടെ? ചോദ്യം ശരി. എങ്കിലും പ്രാഡ്വിവാകധർമ്മത്തിനും മേലെയാണ് മനുഷ്യത്വം.

☆ ☆ ☆

കൊടുങ്കാററടിക്കുമ്പോൾ കാട്ടുറോസ തലതാഴ്ത്തുന്നു. പ്രവാഹത്തിനു ശക്തികൂടുമ്പോൾ വഞ്ചി ഒഴുക്കിനൊത്തു നീങ്ങുന്നു. മേജർ ജനറൽ കോപാവിഷ്ടനായി ക്യാപ്ററനെ 'യൂ ഇഡിയററ്' എന്നു വിളിക്കുമ്പോൾ 'യെസ് സർ' എന്ന് അയാൾ പറയുന്നു. വൈയാകരണൻ പാണ്ഡിത്യത്തിന്റെ രത്നമെടുത്തു കാണിക്കുമ്പോൾ കലാകാരൻ ആ മയൂഖങ്ങൾ കണ്ണിൽ വന്നുവീഴാതിരിക്കാൻ വേണ്ടി തലതിരിക്കുന്നു. വിധേയത്വമാണ് ഈ ലോകത്തിന്റെ സവിശേഷത.

## ഒ.എൻ.വി

ജി. ശങ്കരക്കുറുപ്പ് മനുഷ്യനെക്കുറിച്ചു പാടുന്നില്ല, നക്ഷത്രത്തെക്കുറിച്ചും വാരിദശകലങ്ങളെക്കുറിച്ചും മാത്രമേ പാടുന്നുള്ളു എന്നു ജോസഫ് മുണ്ടശ്ശേരി പറഞ്ഞപ്പോൾ "പ്രവാഹത്തിന്റെ രണ്ടററത്തും രണ്ടു കുമിളകൾ ഉള്ളതുപോലെ പ്രപഞ്ചസ്രോതസ്വിനിയുടെ രണ്ടററത്തുമുള്ള രണ്ടുകുമിളകളാണ് മനുഷ്യനും നക്ഷത്രവുമെന്നും നക്ഷത്രത്തെക്കുറിച്ചു പാടുകയെന്നു പറഞ്ഞാൽ മനുഷ്യനെക്കുറിച്ചു പാടുകയെന്നതുതന്നെ"യാണെന്നും മഹാകവി മറുപടി നല്കി.

നിയോ—തോമിസ്ററ് തത്ത്വചിന്തകൻ ഷാക് മാറീതാങ് (Jacques Maritain 1882-1973) എഴുതിയ Creative intuition in Art and Poetry എന്ന പുസ്തകം ഇരുപതുവർഷം മുൻപ് ഞാൻ വായിച്ചു. അതിലെ ചില കാര്യങ്ങൾ ഓർമ്മയുണ്ടെനിക്ക്. പ്രകൃതിയിൽ സൗന്ദര്യം കണ്ടാലുടനെ മനുഷ്യന്റെ മനസ്സ് അതുമായി ചേരുന്നുവെന്നു ആ തത്ത്വചിന്തകൻ പറഞ്ഞിട്ടുണ്ട്. നക്ഷത്രത്തിന്റെ ഭംഗി മനുഷ്യമനസ്സിനെ 'സമാക്രമിച്ച്' അദ്ഭുതാവഹമായ ഒരു സങ്കലനം ജനിപ്പിക്കുന്നു. പ്രകൃതിയിലെ വർണ്ണങ്ങൾ മനുഷ്യനേത്രങ്ങളെ, ഫ്രഞ്ച് ചിത്രകാരൻ ദെഗാ അഭിപ്രായപ്പെട്ടതുപോലെ വിമലീകരിക്കുന്നു. അപ്പോൾ ഇന്ദ്രിയങ്ങൾ സാഫല്യത്തിലെത്തുന്നു. പ്രകൃതിയും മനുഷ്യനും തമ്മിലുള്ള ബന്ധമാണ് മാറീതാങ് സ്പഷ്ടമാക്കിത്തരുന്നത്.

നക്ഷത്രങ്ങളും മഞ്ഞുവീണ മാമലകളും നിലാവൊഴുകിയ രാത്രികളും നിങ്ങളെ സ്പർശിക്കുന്നില്ലേ? ഇല്ലെങ്കിൽ നിങ്ങൾ ഈ ലോകത്തെസ്സംബന്ധിച്ചിടത്തോളം അന്യനാണ്. അതുപോലെ ഒരിക്കൽ പച്ചനിറമാർന്നു ശോഭിച്ചിരുന്ന ഭൂവിഭാഗം ഉണങ്ങിവരണ്ട് വിണ്ടുകീറി കിടക്കുന്നതു കാണുമ്പോൾ നിങ്ങൾക്കു വിഷാദമുണ്ടാവാറില്ലേ? ഇല്ലെങ്കിൽ നിങ്ങൾ അപ്പോഴും അന്യനാണ്. സാധാരണക്കാരായ നമ്മൾക്ക് ഈ ആഹ്ളാദവും വിഷാദവും യഥാക്രമം ഉണ്ടാകുമെങ്കിൽ സെൻസിററീവ് ആർടിസ്ററായ ഒ.എൻ.വിക്ക് അത് എത്രമാത്രമുണ്ടാകുമെന്നു "വേനൽക്കുറിപ്പുകൾ" എന്ന കാവ്യം വ്യക്തമാക്കിത്തരുന്നു.

നക്ഷത്രങ്ങളും മഞ്ഞുവീണ മാമലകളും നിലാവൊഴുകിയ രാത്രികളും നിങ്ങളെ സ്പർശിക്കുന്നില്ലേ? ഇല്ലെങ്കിൽ നിങ്ങൾ ഈ ലോകത്തെസംബന്ധിച്ചിടത്തോളം അന്യനാണ്. അതുപോലെ ഒരിക്കൽ പച്ചനിറമാർന്നു ശോഭിച്ചിരുന്ന ഭൂവിഭാഗം ഉണങ്ങിവരണ്ടു വിണ്ടുകീറിക്കിടക്കുന്നതു കാണുമ്പോൾ നിങ്ങൾക്കു വിഷാദമുണ്ടാവാറില്ലേ?

...ന്നിൽ, മരിച്ച പേരാറിന്റെ കാല്പാടു
...ന്നിക്കിടക്കും മണൽപ്പരപ്പും നോക്കി
എന്നേ മരിച്ച പച്ചപ്പിൻതൊടിയിൽ ഞാൻ
വന്നിരിക്കുന്നു—പകലും മരിക്കുന്നു...''
എന്നു വിഷാദം.

''പൂച്ചമടേന്തി വന്നെത്തുന്നൊരാൾ;
പനി
നീർക്കുടങ്ങൾ കാഴ്ചവയ്ക്കുന്നു മററൊ
രാൾ;
തൊട്ടാൽ കുളിരു പകരുന്നൊരാൾ;
തെളി
വുററ തണുത്ത ചിരിയെഴും മററൊരാൾ.
എന്ന് ആഹ്ളാദം.

നിങ്ങൾ പ്രകൃതിയെ മാററിക്കൊള്ളൂ, അതിന്റെ ഭവിതവ്യതയെ നിയന്ത്രിക്കൂ. പക്ഷേ, ഭൂമിയും മനുഷ്യനും ഒന്നാണ് എന്ന സത്യം മറക്കരുത്. ഇത് ആകർഷകമായി പ്രതിപാദിക്കുന്ന കാവ്യമാണ് ഒ.എൻ.വിയുടേത്. വികസിതോജ്ജ്വലമായ മനുഷ്യത്വത്തെയും സമകാലികമായ ദുർദ്ദശയെയും കുറിച്ചാണ് ഈ കവി എപ്പോഴും പാടുന്നത്. ആ പാട്ടുകൾക്കു ചന്തമുണ്ട്.

## ചോദ്യം, ഉത്തരം

''കാല്ലെറിയലല്ലേ നിങ്ങളുടെ ജോലി?''

''അല്ല. ചിലപ്പോൾ കല്ലെറിയും. പക്ഷേ, എറിയുമ്പോൾ ബഹുജനം എന്റെ കൈ കാണും. ചിലർ കല്ലെറിയുകയും ചെയ്യും സ്വന്തം കൈ കാണിക്കുകയുമില്ല.''

''സാഹിത്യകാരനെ കാണാനെത്തുന്ന ആരാധകന്റെ മാനസികനില എങ്ങനെ?''

''സങ്കല്പത്തിലുള്ള ആകർഷകത്വം, ബഹുമാനം ഇവയോടുകൂടി ആരാധകൻ എത്തും. സാഹിത്യകാരനോടു സംസാരിച്ചു തുടങ്ങുമ്പോൾ രണ്ടും കുറഞ്ഞുകുറഞ്ഞു വരും. ഒടുവിൽ 'വൃത്തികെട്ടവൻ' എന്നു തന്നോടു തന്നെ പറഞ്ഞ് റോഡിലേക്ക് ഇറങ്ങിപ്പോകുകയും ചെയ്യും.''

''പൈങ്കിളിനോവലുകൾ വീണ്ടും വീണ്ടും വായിക്കുന്നവരെക്കുറിച്ച് എന്തു പറയുന്നു?''

''ഒരു പൈങ്കിളിനോവൽതന്നെ വീണ്ടും വീണ്ടും വായിക്കുന്നവരെക്കുറിച്ചാണോ നിങ്ങൾ ചോദിക്കുന്നത്? ചോദ്യം വ്യക്തമല്ലല്ലോ. എങ്കിലും പറയാം. സിഗ്ററ്റ് തീരെയില്ലാതാവുമ്പോൾ തലേദിവസം വലിച്ചു താഴത്തിട്ട കുററിയെടുത്ത് കത്തിച്ച് ഞാൻ പിന്നെയും വലിച്ചിട്ടുണ്ട്.''

''വേണമെങ്കിൽ ചക്ക....?''

''വേരിലും കായ്ക്കുകയില്ല.''

''ചിത്രശലഭത്തെ പിടിച്ച് മൊട്ടുസൂചി കുത്തിവയ്ക്കുന്നവരെപ്പററി നിങ്ങൾ എന്തു പറയുന്നു?''

''അവർ സ്വന്തം കുഞ്ഞിന്റെ, സ്വന്തം പ്രേമഭാജനത്തിന്റെ ഹൃദയത്തിലും ആണിയടിച്ചുകയററും.''

''സഖാറോവിനെക്കുറിച്ച് എന്തു പറയുന്നു?''

''റഷ്യൻ ശാസ്ത്രജ്ഞൻ സകറോവിനെക്കുറിച്ചാണോ ചോദിക്കുന്നത്? സുകറോഫ് എന്നാവണം റഷ്യൻ ഉച്ചാരണം. മഹാന്മാരെ ഭരിച്ചു കീഴടക്കാൻ ഒരുസർക്കാരിനും കഴിയില്ല എന്നു തെളിയിച്ചു അദ്ദേഹം.''

''സാഹിത്യത്തെ ഒററവാക്യത്തിൽ നിർവ്വചിക്കൂ?''

''ആശയമോ വികാരമോ വായനക്കാരനു പകർന്നു കൊടുക്കാത്ത ഒന്നും സാഹിത്യമല്ല.''

''താടിയില്ലാത്ത ടാഗോറിനെ നിങ്ങൾ ബഹുമാനിക്കുമോ?''

''ടാഗോറിനു താടിയില്ലായിരുന്നെങ്കിൽ ഇന്നത്തെ പ്രസിദ്ധി അദ്ദേഹത്തിനു കിട്ടുമായിരുന്നില്ല.''

## സ്ഥൂലീകരണം

മനഃശാസ്ത്രത്തിൽ 'reaction formation' എന്നൊരു പ്രക്രിയയെക്കുറിച്ചു പറഞ്ഞിട്ടുണ്ട്. സ്ഥൂലീകരിക്കപ്പെട്ട പ്രവർത്തനങ്ങളെ ഇതായിട്ടാണ് മനഃശാസ്ത്രജ്ഞന്മാർ കാണുക. സന്മാർഗ്ഗചിന്ത നന്ന്. പക്ഷേ, അത് അതിരുകടക്കുമ്പോൾ അബോധമനസ്സിലെ അസാന്മാർഗ്ഗികചിന്തയുടെ മറെറാരു രൂപമായിട്ടാണ് കരുതേണ്ടത്. ചില സ്ത്രീകൾക്കു പുരുഷന്മാരെ കണ്ണിനു കണ്ടുകൂടായിരിക്കും. അബോധാത്മകമായി പുരുഷന്മാരോടുള്ള കാമത്തിന്റെ മറുപുറമാണ് ആ കണ്ണിനു കണ്ടുകൂടായ്ക. മകനോ മകളോ ഒററയ്ക്കു പട്ടണത്തിൽ പോയിരിക്കുമ്പോൾ അപകടം പിണഞ്ഞേക്കുമോ എന്ന ശങ്ക അമ്മയ്ക്കുണ്ടാകുന്നതു സ്വാഭാവികം. പക്ഷേ, ആ സംശയം സ്ഥൂലീകരണമാർന്ന് അവരെ ഇളക്കിമറിക്കുകയാണെങ്കിൽ അബോധാത്മകമായി അവർ സന്താനത്തിന്റെ മരണം ആഗ്രഹിക്കുന്നുവെന്നു കരുതാം. വൃദ്ധരായ അച്ഛനമ്മമാരുടെ ആരോഗ്യസ്ഥിതിയിൽ സന്താനങ്ങൾ ഉത്കണ്ഠാകുലരാകുന്നതിൽ അസ്വാഭാവികമായി ഒന്നുമില്ല. പക്ഷേ, വിദേശത്തു താമസിക്കുന്ന മകളുടെയോ മകന്റെയോ വീട്ടിൽ കമ്പിയാപ്പീസിലെ ഉദ്യോഗസ്ഥൻ ടെലിഗ്രാമുമായി വരുമ്പോഴെല്ലാം അച്ഛന്റെ മരണവാർത്തയാണ് അതിലുള്ളതെന്നു വിചാരിച്ച് പരിഭ്രമിക്കുന്ന സന്തതി ആ പിതാവിന്റെ മരണം അബോധാത്മകമായി അഭിലഷിക്കുകയാണെന്നു തെററുകൂടാതെ പറയാം. ഈ 'റീയാക്ഷൻ ഫോർമേഷ'നാണ് എം. രാഘവന്റെ 'സൂചനകൾ' എന്ന ചെറുകഥയിലുള്ളത്. (കുങ്കുമം വാരിക) മരുമകളെ മകൻ മണ്ണെണ്ണയൊഴിച്ചു തീകത്തിച്ചു കൊന്നുകളയുമെന്ന് അമ്മായിഅമ്മയ്ക്കു പേടി. സ്ഥൂലീകരിക്കപ്പെട്ട ആ ഭയം മരുമകളുടെ മരണം ആഗ്രഹിക്കുന്ന സ്ത്രീയെ നമുക്കു കാണിച്ചുതരുന്നു. കഥാകാരൻ ആ വികാരത്തെ ഭേദപ്പെട്ട രീതിയിൽ പ്രകാശിപ്പിച്ചിട്ടുണ്ട്.

## വിശ്വാസം

പുരുഷസൗന്ദര്യത്തിന്റെ മൂർത്തിമദ്ഭാവമായിരുന്നു തേവാടി നാരായണക്കുറുപ്പ്. അന്യാദൃശമെന്ന് വിശേഷിപ്പിക്കാവുന്ന 'ടാഗോർ' മാസിക നടത്തിയ പ്രഗല്ഭൻ, 'ആത്മഗീതങ്ങൾ' എന്ന പേരിൽ മിസ്ററിക് കാവ്യങ്ങൾ രചിച്ച പ്രതിഭാശാലി, മഹായശസ്കനായ ഭിഷഗ്വരൻ, വള്ളത്തോളിന്റെ



*രബീന്ദ്രനാഥ ടാഗോർ*

ശാകുന്തളം തർജ്ജമയെക്കുറിച്ച് ഖണ്ഡനപരവും രസപ്രദവുമായ വിമർശമെഴുതിയ ബുദ്ധിമാൻ—തേവാടി ആരെന്നു ചോദിച്ചാൽ ഇങ്ങനെയൊക്കെയാണു പറയാൻ തോന്നുക. കൃപലാനിയെപ്പോലും ഭർത്സിക്കാൻ മടിക്കാത്ത ധീരനായിരുന്നു അദ്ദേഹം. ഈ നിലയിലെല്ലാം ആരാധ്യപുരുഷനായ അദ്ദേഹത്തിന് ഒരു ദൗർബല്യമുണ്ടായിരുന്നു. രാത്രിയിൽ, ഏകാന്തത്തിൽ ഒരു മൺപിഞ്ഞാണമെടുത്ത് അറബിഭാഷയിലുള്ള ഏതോ മന്ത്രം അതിലെഴുതി വെള്ളംകൊണ്ടു കഴുകും. എന്നിട്ട് ആ വെള്ളം കുടിച്ചുകൊണ്ടു കിടന്നുറങ്ങും. [തേവാടിയുടെ ആപ്തമിത്രങ്ങൾ പറഞ്ഞതാണിത്. ബന്ധുക്കൾ പ്രതിഷേധിക്കില്ലെന്നു വിശ്വസിക്കുന്നു. എനിക്ക് അദ്ദേഹത്തെ അറിയാമായിരുന്നെങ്കിലും ഇതിനെക്കുറിച്ചു ചോദിച്ചിട്ടില്ല.]

2. ഡാനിഷ് ഭൗതികശാസ്ത്രജ്ഞനായ നീൽസ് ബൊർ (Niels Bohr 1885-1962) ക്വാണ്ടം സിദ്ധാന്തത്തെയും അറ്റോമിക് ഘടനയെയും കൂട്ടിയിണക്കി. മഹാനായ ആ ശാസ്ത്രജ്ഞൻ അദ്ദേഹത്തിന്റെ മേശയ്ക്കടുത്തു ചുവരിൽ ഒരു കുതിരലാടം തൂക്കിയിരുന്നു. അതിന്റെ തുറന്ന ഭാഗം മേലോട്ടാക്കി വച്ചതു ഭാഗ്യം പിടിച്ചെടുക്കാനായിരുന്നു. അമേരിക്കയിൽനിന്ന് അദ്ദേഹത്തെ കാണാൻ കോപൻഹേഗനിലെത്തിയ ഒരു ശാസ്ത്രജ്ഞൻ ചോദിച്ചു:- 'പ്രൊഫെസർ ബൊർ, മനസ്സിന് സമനിലയുള്ള അങ്ങ് തീർച്ചയായും വിശ്വസിക്കില്ലല്ലോ കുതിരലാടം ഭാഗ്യം കൊണ്ടുവരുമെന്ന്.' ബൊർ ചിരിച്ചുകൊണ്ടു മറുപടി നല്കി:- ''ഈ അബദ്ധവിശ്വാസം എനിക്കെങ്ങനെയാണ് ഉണ്ടാവുക? ഞാനതു വിശ്വസിക്കുന്നതേയില്ല. ഒരിക്കലുമില്ല. എങ്കിലും നമ്മൾ വിശ്വസിച്ചാലും ഇല്ലെങ്കിലും കുതിരലാടം ഭാഗ്യം കൊണ്ടുവരുമെന്നാണ് ഞാൻ കേട്ടിട്ടുള്ളത്.''

3. ഒരിക്കൽ ഞാൻ എൻ. ഗോപാലപിള്ള സ്സാറിന്റെ വീട്ടിൽ ചെന്നപ്പോൾ അദ്ദേഹത്തിന്റെ മേശയുടെ പുറത്ത് ശ്രീനാരായണന്റെ ഒരു കൊച്ചുപ്രതിമ ഇരിക്കുന്നതു കണ്ടു.

ചൈതന്യമാർന്ന ആ ദാരുപ്രതിമ എന്നെ വല്ലാതെ ആകർഷിച്ചു. ''ഇതെവിടുന്നു കിട്ടിയതാണ് സാർ'' എന്നു ഞാൻ അദ്ദേഹത്തോടു ചോദിച്ചു. സാർ പറഞ്ഞു:- ''ഒരു സ്നേഹിതൻ കൊണ്ടുവന്നു തന്നതാണ്. അതിവിടെ വച്ചതിനുശേഷം എനിക്കു പണത്തിനു ബുദ്ധിമുട്ട് ഉണ്ടായിട്ടില്ല.

രണ്ടുവർഷം കഴിഞ്ഞു. മഹാകവി കുമാരനാശാൻെറ മകൻ പ്രഭാകരൻ എനിക്കു ആശാൻെറയും ശ്രീനാരായണൻെറയും ഒരുമിച്ചുള്ള ഫോട്ടോ തന്നു. സ്വാമിജി ഇരിക്കുന്നു; ആശാൻ ചിന്നസ്വാമിയായി നില്ക്കുന്നു. ഞാനത് ഫ്രെയിം ചെയ്ത് ചുവരിൽ തൂക്കി. അന്നുമുതൽ എനിക്കു പണത്തിനു ബുദ്ധിമുട്ടില്ലാതെയായി.

## ജോസ് പനച്ചിപ്പുറം

അസ്തിത്വവാദത്തെക്കുറിച്ച് ഞാൻ വായിച്ച പുസ്തകങ്ങളിൽ ഉത്കൃഷ്ടമായി തോന്നിയത് George Alfred Schrader, Jr. സമാഹർത്താവായി പ്രസാധനം ചെയ്ത Existential Philosophers: Kierkegarrd to Merleau Ponty എന്നതാണ്. അതിൽ കമ്യൂവിനെക്കുറിച്ച് എഴുതിയിട്ടുള്ളത് Thomas Hanna-യാണ്. ആ പ്രബന്ധത്തിൽ കമ്യൂവിൻെറ കലാസങ്കല്പത്തെക്കുറിച്ച്, ഇങ്ങനെ പറഞ്ഞിരിക്കുന്നു:- തൻെറ മുൻപിലുള്ള അസ്വീകാര്യമായ ലോകത്തുനിന്നു സമ്പൂർണ്ണമായും മാറിനിന്നല്ല കലാകാരൻ സൃഷ്ടിക്കുന്നത്. ആ ലോകത്തെ പൂർണ്ണമായി അനുകരിക്കുന്ന മട്ടിൽ അയാൾ അതിൻെറനേർക്കു ബഹിർഭാഗസ്ഥമായി തിരിയുന്നുമില്ല. യഥാർത്ഥമായ കല മനോരഥസൃഷ്ടിയല്ല, വാസ്തവികതയുടെ സാകല്യാവസ്ഥയിലുള്ള അനുകരണവുമല്ല. വാസ്തവികതയുടെ നേർക്കുള്ള അർത്ഥനകൾക്കു യോജിച്ചവിധത്തിൽ കലാകാരൻ അതിനു പരിവർത്തനം വരുത്തുമ്പോഴാണ് യഥാർത്ഥമായ കലയുടെ ഉദയം. കലാകാരൻ ലോകത്തിൻെറ വാസ്തവികതയെ ബഹുമാനിക്കുന്നു. പക്ഷേ, അതിനു കീഴ്പ്പെടുന്നില്ല..... ''മനുഷ്യൻെറ 'ഇമേജി'ന് യോജിച്ചവിധത്തിൽ ലോകത്തിൻെറ മുഖത്തിനു തിരുത്തൽ വരുത്തുക എന്നതാണ് സർഗ്ഗപ്രക്രിയ. വിഷയത്തിൻെറ സൂക്ഷ്മമായ പ്രതിഫലനമല്ല കലാസൃഷ്ടി—അങ്ങനെയായാൽ അത് ഫോട്ടോഗ്രാഫിയാകും. വിഷയം അവിടെയുണ്ട്; അതിനെ ബഹുമാനിക്കുന്നുണ്ട്, കണ്ടറിയുന്നുണ്ട്. പക്ഷേ, അത് 'യഥാർത്ഥത്തിൽ' അവിടെയുള്ള അതേ വിഷയമല്ല. വ്യക്തിയായ കലാകാരൻെറ ഇമേജിനു യോജിച്ചവിധത്തിൽ അതിനെ തിരുത്തുന്നു, അതിനു മാററം വരുത്തുന്നു.'' (Mc Graw—Hill Book Company—Page 357).

സ്നേഹിതന്മാർ കാലം കഴിയുമ്പോൾ അകന്നുപോകുന്നതു നൈസർഗ്ഗികം. പിതാപുത്രബന്ധത്തിന് [പിതൃപുത്രബന്ധം എന്ന പ്രയോഗം തെററ്] ഉലച്ചിൽ സംഭവിക്കുന്നതു സർവസാധാരണം. ജീവിക്കാനുള്ള ത്വരയാണ് ഏതു മനുഷ്യനും. അപ്പോൾ തടസ്സമായി വർത്തിക്കുന്നതിനെ മനുഷ്യൻ ചവിട്ടിയരച്ചു കളയും. അച്ഛനെപ്പോലും. സംശയമുണ്ടോ? എങ്കിൽ ഞാനൊരുദാഹരണം നല്കാം. അച്ഛനും മകനും ഒരുവീട്ടിൽ താമസിക്കുന്നുവെന്നു സങ്കല്പിക്കൂ. അച്ഛനു മകനോടു വാത്സല്യം. മകന് അച്ഛനോടു സ്നേഹവും ബഹുമാനവും. അങ്ങനെ അവൻ കഴിഞ്ഞുകൂടുമ്പോൾ അവരുടെ വീട് തീപിടിക്കുന്നു. രക്ഷപ്പെടാൻ ഒരുവാതിലേയുള്ളു എന്നിരിക്കട്ടെ. ആ വാതിലിൽ ബോധശൂന്യനായിക്കിടക്കുന്ന അച്ഛൻെറ മുഖത്തു ചവിട്ടിക്കൊണ്ടേ മകന് രക്ഷപ്പെടാൻ കഴിയൂ എന്നും കരുതൂ. മകൻ ആ മുഖത്തു ചവിട്ടിക്കൊണ്ടുതന്നെ ഓടി പുറത്തേക്കു പോകുകയില്ലേ? അപ്പോൾ സ്നേഹം എന്ന മാനുഷികമൂല്യത്തിന് എന്തു വിലയിരിക്കുന്നു. ഇതാണ് ഞാൻ പറഞ്ഞതു ജീവിക്കാനുള്ള ത്വരയാണ് ഏവനുമെന്ന്. ക്ഷുദ്രവും സ്നേഹശൂന്യവും അർത്ഥരഹിതവുമായ ഈ ജീവിതത്തെയാണ് ജോസ് പനച്ചിപ്പുറം 'വരവേല്പ്' എന്ന ചെറുകഥയിലൂടെ ചിത്രീകരിക്കുന്നത്. (ഭാഷാപോഷിണി—ലക്കം 6) കഥാകാരൻ ഇവിടെ നല്കുന്നത് വിഷയത്തിൻെറ സൂക്ഷ്മമായ പ്രതിഫലനമല്ല. വിഷയത്തിന് പരിവർത്തനം വരുത്തി അദ്ദേഹം കലാപരമായ സത്യം ആവിഷ്കരിക്കുകയാണ്. ജോസ് പനച്ചിപ്പുറത്തിൻെറ ഈ കഥ ഒന്നാന്തരമാണെന്നു ഞാൻ വിചാരിക്കുന്നു.



പറയാനുള്ളത് സൂക്ഷ്മമായും അവിസ്തീർണ്ണമായും പറയാതെ വ്യാപനശീലം കാണിക്കുന്നു ഞാനെന്നു പരാതിയുണ്ട്. അതു ശരിയാണ്. പണ്ഡിതന്മാരെ ലക്ഷ്യമാക്കിയല്ല ഞാനിത് എഴുതുന്നത്. സാമാന്യവിദ്യാഭ്യാസം മാത്രമുള്ളവർക്കു ഗഹനമായ സാഹിത്യതത്ത്വങ്ങൾ പറഞ്ഞുകൊടുക്കുമ്പോൾ കുറച്ചൊന്നു പരത്തിപ്പറയേണ്ടിവരും. ഇക്കാര്യത്തിൽ സംസ്കൃതകോളേജിൽ ജോലിയായിരുന്ന ഒരു പണ്ഡിതനാണ് എനിക്കു മാർഗ്ഗം ചൂണ്ടിക്കാണിക്കുക. സുദീർഘമായ പ്രഭാഷണങ്ങൾ നടത്തി അദ്ദേഹം പ്രസിദ്ധനോ കുപ്രസിദ്ധനോ ആയിത്തീർന്നു. അദ്ദേഹത്തെക്കുറിച്ച് അടൂർഭാസിക്കു ഒരു നേരമ്പോക്കുണ്ട്. പണ്ഡിതൻ പ്രസംഗം തകർക്കുകയാണ്. ഒന്നരമണിക്കൂർ കഴിഞ്ഞിട്ടും അദ്ദേഹം നിറുത്തുന്ന കോളില്ല. ചെറുപ്പക്കാർ സദസ്സിൽനിന്ന് ഇറങ്ങിപ്പോയി. അവർ വിവാഹം കഴിച്ചു. സന്താനങ്ങളുണ്ടായി. വൈകുന്നേരം കുഞ്ഞുങ്ങളുമായി നടക്കാനിറങ്ങിയപ്പോൾ ടൗൺഹാളിൽ ആരോ പ്രസംഗിക്കുന്നു. കയറിനോക്കിയപ്പോൾ ആ പണ്ഡിതൻ തന്നെ പ്രസംഗിക്കുകയാണ്. പുതിയ പ്രഭാഷണമല്ല. വർഷങ്ങൾക്കുമുൻപ് തുടങ്ങിയ 'സ്പീച്ച്' അപ്പോഴും അവസാനിച്ചിരുന്നില്ല.

## പച്ചവെള്ളം കുടിക്കൽ

രജനീഷ് പറഞ്ഞ ഒരു വസ്തുത ഓർമ്മയിലെത്തുന്നു. ബുദ്ധൻെറ പ്രതിമയുടെ മുൻപിൽ അല്പനേരമിരിക്കൂ. ആ പ്രതിമയുടെ പ്രശാന്തത നിങ്ങളിലേക്കു പകരും. നിങ്ങളുടെ അസ്വസ്ഥത സ്വസ്ഥതയായി മാറും. റഷ്യൻ മിസ്ററിക് ഗർദേവ് ഇതിനെ വസ്തുനിഷ്ഠമായ കല—objective art— എന്നു വിളിച്ചു. കാരണം ആ പ്രതിമ നിർമ്മിച്ചയാൾ ധ്യാനത്തിലിരുന്നതിനുശേഷമാണ് അതു നിർമ്മിച്ചത് എന്നതത്രേ. ബുദ്ധൻെറ ബാഹ്യാകാരമല്ല, ബുദ്ധൻെറ ധ്യാനമാണ് കലാകാരൻ പ്രതിമയിലൂടെ ആവിഷ്കരിച്ചത്. ആ ധ്യാനാവസ്ഥ ദ്രഷ്ടാവിലേക്കു പകരുന്നു. കലയുടെ തത്ത്വമാണ് രജനീഷ് ഇവിടെ സ്പഷ്ടമാക്കുന്നത്. ഉത്കൃഷ്ടങ്ങളായ എല്ലാ കലാസൃഷ്ടികളുടെയും സ്വഭാവമിതുതന്നെ. മഹാഭാരതം വായിച്ചവസാനിപ്പിക്കുമ്പോൾ അനുധ്യാനത്തിൻെറ പ്രശാന്തതയാണു നമുക്ക്. എന്തിന്, ടോൾസ്റേറായിയുടെ How much Land does a Man need എന്ന ചെറുകഥ വായിച്ചാൽ മതി. ഇതേ പ്രശാന്തതയുണ്ടാവും. എന്നാൽ ചിലരുടെ കഥകളുടെയും കാവ്യങ്ങളുടെയും പാരായണം നമ്മളെ ആകുലാവസ്ഥയിൽ കൊണ്ടുചെല്ലും. ദ്യു മോറിയയുടെ (Daphne Du Maurier) റെബേക്ക വായിച്ചാൽ, കെ.ടി. മുഹമ്മദിൻെറ 'മാംസപുഷ്പങ്ങൾ' വായിച്ചാൽ ആകുലാവസ്ഥ. ടാഗോറിൻെറ ഗീതാഞ്ജലി വായിച്ചാൽ പ്രശാന്തത.

എം.കെ. മനോഹരൻെറ 'വല' എന്ന കഥ വായിച്ചാലോ? (ദേശാഭിമാനി വാരിക) പ്രശാന്തതയുമില്ല, ആകുലാവസ്ഥയുമില്ല. ഭർത്താ

സ്നേഹിതന്മാർ കാലം കഴിയുമ്പോൾ അകന്നുപോകുന്നത് നൈസർഗ്ഗികം. പിതാപുത്രബന്ധത്തിന് (പിതൃപുത്രബന്ധം എന്ന പ്രയോഗം തെററ്) ഉലച്ചിൽ സംഭവിക്കുന്നത് സർവസാധാരണം. ജീവിക്കാനുള്ള ത്വരയാണ് ഏതു മനുഷ്യനും. അപ്പോൾ തടസ്സമായി വർത്തിക്കുന്നതിനെ മനുഷ്യൻ ചവിട്ടിയരച്ചുകളയും. അച്ഛനെപ്പോലും. സംശയമുണ്ടോ?

...ൽ ഉപേക്ഷിക്കപ്പെട്ട ഭാര്യയുടെ ദുഃഖം. ...ളുടെ അച്ഛന്റെ ദുഃഖം. ഇതു ...ണുമാണ് കഥാകാരനു പ്രതിപാദിക്കാനുള്ളത്. പക്ഷേ, ദാഹമില്ലാത്തപ്പോൾ പച്ചവെള്ളം കുടിക്കുന്ന പ്രതീതി. കാരണം കഥയ്ക്കു ഭാവശില്പമില്ല എന്നതുതന്നെ. വാക്കുകൾ വികാരത്തിന്റെ പ്രതീകമാകാതെ ചതഞ്ഞരഞ്ഞ രീതിയിൽ കിടക്കുന്നു. കഥയെന്ന പേരിന് ഇതർഹമല്ല. ഭാഷാചരിത്രകാരൻ ആർ. നാരായണപ്പണിക്കർ എന്റെ ഗുരുനാഥനായിരുന്നു. അദ്ദേഹം ഒരിക്കൽ എന്നോടു പറഞ്ഞു:- "എന്റെ നവയുഗഭാഷാനിഘണ്ടുവിൽ അർത്ഥമില്ലാത്ത പല പദങ്ങളും ഞാൻ ഉൾപ്പെടുത്തിയിട്ടുണ്ട്." മനോഹരന്റെ കൈയിൽ പണിക്കർസ്സാറിന്റെ നിഘണ്ടു ഉണ്ടോ? അദ്ദേഹം അതു പതിവായി വായിക്കുന്നുണ്ടോ?

## പ്രതീകങ്ങൾ

മഹാനായ ലോകനേതാവാണ് കാസ്ട്രോ. അദ്ദേഹത്തിന്റെ താടിരോമങ്ങൾ അദ്ദേഹമായിത്തന്നെ മാറിയിരിക്കുന്നുവെന്നു ഒരെഴുത്തുകാരൻ പ്രസ്താവിക്കുന്നു. കാസ്ട്രോ എന്ന മനുഷ്യനെയും അദ്ദേഹം പ്രതിനിധാനം ചെയ്യുന്ന രാഷ്ട്രവ്യവഹാരസത്യത്തെയും (*political reality*) ആ താടി പുനരർപ്പണം (replaced) ചെയ്തിരിക്കുന്നത്രേ. C.I.A ആ താടി നശിപ്പിക്കാൻ ചെയ്ത ശ്രമം കുപ്രസിദ്ധമാണ്. കോൺഗ്രസ്സിന്റെ മുൻപിൽ C.I.A അതു സമ്മതിക്കുകയും ചെയ്തു. കാസ്ട്രോ വലിക്കുന്ന ചുരുട്ടിൽ ഒരുരാസവസ്തു രഹസ്യമായി കലർത്തി താടിരോമങ്ങളെ നശിപ്പിക്കാനായിരുന്നു C.I.A-യുടെ യത്നം. കണ്ടുപിടിച്ചിരുന്നെങ്കിൽ അതു ചെയ്യുന്നവർക്കു വധശിക്ഷ കിട്ടുമായിരുന്നു. എന്താണ് ഇതിന്റെ അർത്ഥം? താടിയില്ലെങ്കിൽ കാസ്ട്രോയുടെ ശക്തി തീരെയില്ലാതാവുമെന്നതുതന്നെ. എങ്കിലും കാസ്ട്രോ എന്നു പറയപ്പെടുന്ന ആൾ അദ്ദേഹമെന്തെല്ലാം അനുഷ്ഠിച്ചുവോ അതിന്റെ ആകത്തുകയല്ലേ? സാമൂഹികവും രാഷ്ട്രവ്യവഹാരപരവുമായ കാര്യങ്ങളിൽ കാസ്ട്രോ എന്തെല്ലാം ചെയ്തുവോ അവയുടെ സാകല്യാവസ്ഥയല്ലേ അദ്ദേഹം? പക്ഷേ, 'മീഡിയ' അദ്ദേഹത്തിന്റെ താടിരോമത്തിനു പ്രാധാന്യം നല്കി വേറൊരു 'ഇമേജ്' ഉണ്ടാക്കിയിരിക്കുന്നു.

1977-ൽ ഒരു പത്രത്തോടു ബന്ധപ്പെട്ട ഒരുത്തി കാസ്ട്രോയുമായി കൂടിക്കാഴ്ച നടത്തി. അവർ ധൈര്യത്തോടെ അദ്ദേഹത്തോടു ചോദിച്ചു:- "താങ്കൾ എന്നെങ്കിലും ഈ താടി ഷേവ്ചെയ്തു കളയുമോ?" തന്റെ താടിരോമങ്ങളിൽ മീഡിയ കല്പിക്കുന്ന അനുപാതരഹിതമായ താൽപര്യം മനസ്സിലാക്കിക്കൊണ്ട് കാസ്ട്രോ പറഞ്ഞു:- "ഞങ്ങൾ താടിരോമങ്ങൾ കളയാത്തതെന്തുകൊണ്ടാണെന്ന് അറിയാമോ? റെയ്സർ ബ്ളെയ്ഡ് ഇല്ലാതിരുന്നതിനാലാണ്. കാലം കഴിഞ്ഞു. ഗറില്ലകൾ അവരുടെ താടികൊണ്ടു മാത്രം അറിയപ്പെട്ടു. മാത്രമല്ല, ചാരനെ ഞങ്ങളുടെ ഇടയിലേക്കു കടത്തിവിടാനും



*ഫിദൽ കാസ്ട്രോ*

പ്രയാസമായിരുന്നു. കുറെക്കാലം കാത്തിരുന്നാലല്ലേ താടിയുണ്ടാകൂ." അങ്ങനെ താടി പ്രയോജനമുള്ളതായിത്തീർന്നു. ഒടുവിൽ അതൊരു സിംബലും.

നിക്കാരാഗ്വായിലെ പ്രസിഡൻറായിരുന്ന ആനാസ്താസ്യോ സോമോസോക്കുള്ള ആഗ്രഹം (Anastasio Somoza 1896-1956) ഭീതിപ്രദമായിരുന്നു. ക്യൂബയിലെ 'ബേ ഒഫ് പിഗ്സ്' ആക്രമിക്കാൻ ക്യൂബൻ പ്രതിവിപ്ളവകാരികൾ നിക്കാരാഗ്വായിൽനിന്നു പുറപ്പെട്ടപ്പോൾ സോമോസോ അവരോട് ആവശ്യപ്പെട്ടു, "കാസ്ട്രോയുടെ താടിരോമങ്ങളിൽ നിന്ന് ഒരുരോമമെങ്കിലും കൊണ്ടുവരൂ." 'ബേ ഒഫ് പിഗ്സ്' ആക്രമണം പരാജയപ്പെട്ടു. പിന്നീട് സോമോസോ വെടിയേററ് ക്ഷണം ക്ഷണമായി ചിതറിപ്പോയി. ആരും അവയിൽ നിന്നൊരു ക്ഷണം വേണമെന്ന് ആവശ്യപ്പെട്ടില്ല. 1980 ജൂലൈ 19-ാംനു വിപ്ളവത്തിന്റെ പ്രഥമവാർഷികാഘോഷത്തിൽ നിക്കാരാഗ്വായിൽ പ്രസംഗിച്ച കാസ്ട്രോ പറഞ്ഞു: "കാസ്ട്രോയുടെ താടിരോമങ്ങളിൽനിന്ന് ഒരുരോമമെങ്കിലും കൊണ്ടുവരാൻ സോമോസോ ഭീകരൻ പട്ടാളക്കാരോടു ആവശ്യപ്പെട്ടല്ലോ. ഞാനിപ്പോൾ എന്റെ താടി മുഴുവൻ കൊണ്ടുവന്നിരിക്കുന്നു; നിക്കാരാഗ്വായിലെ, വിജയം പ്രാപിച്ച ജനതയ്ക്കുവേണ്ടി. "മീഡിയ സൃഷ്ടിക്കുന്ന കാഴ്ചകളും സങ്കല്പങ്ങളും നമ്മുടെ സത്യാവബോധത്തെ തകർക്കുന്നത് എങ്ങനെയാണെന്നു കണ്ടില്ലേ?

സീമീയോട്ടിക് സിനെക്കുറിച്ച് Marshal Blonsky പ്രസാധനം ചെയ്ത On Signs എന്ന ഗ്രന്ഥത്തിൽ നോവലിസ്ററ് Edmundo Desnoes എഴുതിയ ഒരു പ്രബന്ധത്തിലെ വസ്തുതകൾ സംഗ്രഹിച്ചതാണ് മുകളിലെ ഖണ്ഡികയിലുള്ളത്. ഉജ്ജ്വലമായ ഈ ഗ്രന്ഥത്തിൽ റൊളാങ് ബാർഥ്, ഷാക്ക് ദെറീദ, ഉമ്പർട്ടോ എകോ, മീഷൽ ഫൂക്കോ തുടങ്ങി അനേകം ധിഷണാശാലികളുടെ പ്രബന്ധങ്ങൾ അടങ്ങിയിരിക്കുന്നു. ഉൽപന്നങ്ങൾ, ആശയങ്ങൾ ഇവയെയൊക്കെ പ്രതിരൂപങ്ങളിലൂടെ ജനതയുടെ മനസ്സിലേക്കു കടത്തുന്ന മാർഗ്ഗം വിശദീകരിക്കുന്ന ഈ ഗ്രന്ഥം വായിക്കേണ്ടതാണ്. (On Signs— The Johns Hopkins University Press, Baltimore, Pages 536— £ 10 = 95. Fourth Printing 1989).

## പുത്തേഴത്ത് രാമമേനോൻ

അന്തരിച്ച സാഹിത്യകാരന്മാരെക്കുറിച്ച് വല്ലപ്പോഴുമെങ്കിലും എഴുതുന്നതു നല്ലതാണ്. സമകാലിക ജനതയുടെ സ്മരണയിലേക്കു ആ എഴുത്തുകാരെ പ്രത്യാനയിക്കാൻ അത്തരത്തിലുള്ള രചനകൾ സഹായിക്കുമല്ലോ. ഈ ഉത്കൃഷ്ടകൃത്യമാണ് ഡോക്ടർ ഷൊർണ്ണൂർ കാർത്തികേയൻ അനുഷ്ഠിക്കുക. സാഹിത്യ അക്കാദമിയുടെ 'സാഹിത്യലോക'ത്തിൽ 'ധന്യവും ദീപ്തവുമായ സാഹിത്യജീവിതം' എന്ന പേരിൽ അദ്ദേഹമെഴുതിയ ലേഖനം വിജ്ഞാനപ്രദമായിട്ടുണ്ട്. പക്ഷേ, എനിക്കൊരു സംശയം. പുത്തേഴത്ത് രാമൻമേനോൻ എന്നു കാർത്തികേയനെഴുതിയത് ശരിയാണോ? പുത്തേഴത്തു രാമമേനോൻ എന്നു മാത്രമല്ലേ അദ്ദേഹം സ്വന്തം പേര് എഴുതിയിട്ടുള്ളൂ. അതുപോലെ പുത്തേഴൻ, പുത്തേഴൻ എന്നു കാർത്തികേയൻ ആവർത്തിക്കുന്നതും നന്നല്ല. സുകുമാർ അഴീക്കോടിനെ അഴീക്കോടൻ എന്നു ഡോക്ടർ എസ്.കെ. നായർ വിളിച്ചപ്പോൾ അദ്ദേഹം പ്രതിഷേധിച്ചു. പേരുകൾക്കു മാററം വരുത്തുന്നതു നല്ല ഏർപ്പാടല്ല. കുമാരനാശാൻ എന്നാണ് കവിയുടെ പേര്. അതിനെ കുമാര മഹാകവി എന്നു ചിലർ എഴുതിക്കണ്ടിട്ടുണ്ട്. കുമാര മഹാകവിക്ക് കുമാരനായ—ബാലനായ—കവി എന്നേ അർത്ഥം വരൂ. സുഗതകുമാരിയെ ചില പിള്ളേർ സ്വന്തം മടിയിലിരുത്തി പേരിട്ടതുപോലെ സുഗത, സുഗത എന്നു വിളിക്കാറുണ്ട്. കവയിത്രിയുടെ പേരു സുഗതയെന്നല്ല, സുഗതകുമാരിയെന്നാണ്. അടുപ്പം ഉണ്ടെന്നു കാണിക്കാൻവേണ്ടി ഒരടുപ്പവുമില്ലാത്ത ഇക്കൂട്ടർ നടത്തുന്ന ഈ നാമവിപര്യാസപ്രക്രിയ പ്രതിഷേധാർഹമാണ്.

ഹാസസാഹിത്യം എന്നു ലേഖനത്തിൽ കണ്ട ഓർമ്മ. അത് അച്ചടിത്തെററല്ലെങ്കിൽ ഹാസ്യസാഹിത്യമെന്നു വേണം. സ്ഥായിഭാവത്തിന്റെ (സ്ഥായീഭാവം തെററ്) പേരു പറഞ്ഞ് ആരും സാഹിത്യത്തെക്കുറിച്ച് എഴുതാറില്ല. ശൃംഗാരകാവ്യമെന്നേ ആകാവൂ. രതികാവ്യം എന്നു പറയാറില്ല.



☆ ☆ ☆

മൃഗശാലയിൽ കിടക്കുന്ന ചില സിംഹങ്ങൾക്ക് ഒരു സായാഹ്നത്തിൽ അവയ്ക്കുള്ള പാർക്കിൽ അലയാൻ സൗകര്യം നല്കി. കമ്പിവേലിക്കപ്പുറമുള്ള റോഡിൽക്കൂടി അപ്പോൾ ഏഴെട്ട് ആളുകൾ കയറിയ ഒരു കാറ് പോകുകയായിരുന്നു. അതുകണ്ട് സിംഹക്കാരണവർ പറഞ്ഞു. "പാവങ്ങൾ! ഏഴെട്ടു സാധുക്കളെ ഒരു കൂട്ടിലിട്ട് ഓടിക്കുന്നു." കാഴ്ചപ്പാടിന്റെ സവിശേഷത!